



# താളുകളിലൂടെ...




## CONTACT
8281221234
(CATECHISM DIRECTOR, TVM MAJOR ARCHDIOCESE)
GMAIL : catechismtrivandrum@gmail.com




**ONLINE CIRCULATION ONLY**

# സുകൃത ജീവിതങ്ങൾ

## "ഒരാത്മാവിനെയെങ്കിലും രക്ഷിക്കാൻ വേണ്ടി ഒരായിരം ജീവിതം ഞാൻ ചെലവഴിക്കും" (വി.കൊച്ചുത്രേസ്യാ)

ദൈവനീതിക്ക് തങ്ങളെത്തന്നെ ബലിവസ്തുവായി സമർപ്പിക്കുകയും പാപികൾക്കുള്ള ശിക്ഷകളെ തങ്ങളുടെമേൽ സ്വീകരിച്ചുകൊണ്ട് അവയെ പാപികളിൽ നിന്ന് മാറ്റി അവരെ മാനസാന്തരപ്പെടുത്തുന്ന പ്രക്രിയയിൽ വളരെ തീഷ്ണമായി യത്നിച്ച ധീരവനിതയാണ് പ്രേഷിതരുടെ മദ്ധ്യസ്ഥയായ വി. കൊച്ചുത്രേസ്യാ. ആത്മാക്കളെ രക്ഷിക്കുവാനുള്ള അതീവ ആഗ്രഹം മൂലം തന്റെ രോഗത്തെ ദൈവം നൽകിയ ദാനമായി കണ്ട് ആ വേദനയും സ്നേഹത്തിന് ബലിയായി സമർപ്പിച്ചു. കൂടുതൽ ആത്മാക്കളെ നേടുവാൻ പരിശ്രമിച്ച കൊച്ചുത്രേസ്യായെ പ്രേഷിതരുടെ മദ്ധ്യസ്ഥയായി സഭ പ്രഖ്യാപിച്ചു.

'സ്നേഹം മമദീപം' എന്ന ആപ്തവാക്യവുമായി കേരളക്കരയിൽ ആത്മീയ ദീപം ഉയർത്തിപ്പിടിച്ച ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവിന്റെ ഓർമ്മയിൽ ഒക്ടോബർ മാസം കടന്നുപോകുന്നു. ഒരു ആത്മീയാചാര്യൻ എന്നതിലപ്പുറമായി കലാപങ്ങളിൽ ശാന്തിദൂതനായി എപ്പോഴും നിലകൊണ്ട മഹിതാചാര്യൻ. എന്റെ ആയുസിന്റെ ബാക്കി മുഴുവൻ പാവപ്പെട്ടവർക്കായി നീക്കി വയ്ക്കുന്നു എന്ന് പറഞ്ഞ പാവങ്ങളുടെ പിതാവ്. കൃഷിയുടെ പുതിയ ആശയങ്ങൾ പ്രചരിപ്പിച്ച യഥാർത്ഥ കർഷകൻ - സഭാമക്കൾക്ക് സ്നേഹമോടെ എപ്പോഴും സമീപിക്കാൻ കഴിയുന്ന നല്ലിടയൻ, കറയറ്റ സന്യാസിനി, ലാളിത്യത്തിന്റെ മാതൃക, ആദ്ധ്യാത്മിക ആചാര്യന്മാരിൽ അഗ്രഗണ്യൻ ഇതും ഇതിനപ്പുറവുമായിരുന്നു ആ വന്ദ്യപിതാവ്.

സഭ, സ്നേഹത്തിൽ വളരാൻ നമ്മുടെ ജീവിതം സഭയുടേയും സമൂഹത്തിന്റേയും പുരോഗതിക്കായി മാറ്റിവയ്ക്കാൻ പിതാവ് നമുക്ക് ഒരു മാതൃകയാണ്. അറിവ് ദൈവദാനമാണ്. ദൈവികകാര്യങ്ങൾക്കായി നാം അത് മാറ്റിവയ്ക്കുമ്പോൾ ദൈവകൃപ നമ്മിൽ നിറയും. വിശുദ്ധ ജീവിതങ്ങളായി നാം മാറും.

വി. കൊച്ചുത്രേസ്യായും ഭാഗ്യസ്മരണാർഹനായ ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവും നമുക്ക് വഴികാട്ടികളായി നിലകൊള്ളുമ്പോൾ അവരോടൊപ്പം നമുക്കും വിശ്വാസജീവിതം നയിക്കാം. സ്നേഹത്തിലൂടെ ഈ ലോകത്തെ നമുക്ക് കീഴ്പ്പെടുത്താം. പ്രാർത്ഥനയിലൂടെ നമ്മേയും ഈ ലോകത്തേയും വിശുദ്ധീകരിക്കാം. ചെറിയ ചെറിയ പരിത്യാഗപ്രവർത്തിയിലൂടെ അനേകം പാപികളുടെ മാനസാന്തരത്തിനായി പ്രാർത്ഥിക്കാം.

ദൈവം നമ്മെ അനുഗ്രഹിക്കട്ടെ.




**സ്നേഹപൂർവ്വം,**

**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**
ഡയറക്ടർ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം



# ദൈവത്തിന് സ്വന്തം...

ജീവിതത്തിന്റെ സന്തോഷം എന്തിലാണ്? എപ്പോഴെങ്കിലും നമുക്ക് ഈ ചോദ്യത്തിന് ഉത്തരം കൊടുക്കേണ്ടേ? ജീവിതത്തിന്റെ അർത്ഥം തിരിച്ചറിഞ്ഞു മുന്നേറുമ്പോഴാണ് നമ്മുടെ ജീവിതത്തിന്റെ സാന്നിദ്ധ്യം മറ്റുള്ളവർക്ക് ആവേശമായി മാറുന്നത്. ജീവിതത്തിന്റെ അർത്ഥം കണ്ടെത്തിയ രണ്ടു പുണ്യജീവിതങ്ങളെ ഈ ഒക്ടോബർ മാസത്തിൽ നാം അനുസ്മരിക്കുകയാണ്. ക്രിസ്തുവിനു വേണ്ടി ആത്മാക്കളെ നേടിയെടുത്ത ലിസ്യൂവിലെ വി. കൊച്ചുത്രേസ്യാ. ഒപ്പം ശ്രേഷ്ഠാചാര്യ ശുശ്രൂഷയിൽ ക്രിസ്തുവിന്റെ സ്നേഹം അനേകർക്ക് പകർന്നു നൽകിയ ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവ്.

വി. കൊച്ചുത്രേസ്യാ ലോകത്ത് ചുറ്റിനടന്ന് പ്രേഷിതപ്രവർത്തനം നടത്തിയില്ലെങ്കിലും അങ്ങനെയുള്ള മിഷനറിമാർക്കുവേണ്ടി പ്രത്യേകം പ്രാർത്ഥിച്ചു. എല്ലാ വൈദികർക്കും സമർപ്പിതർക്കും വേണ്ടിയും പ്രാർത്ഥിക്കേണ്ടത് ഒരു ദൈവവിളിയായി ബോധ്യപ്പെട്ട അവൾ ധാരാളം പ്രാർത്ഥനകളും പരിത്യാഗങ്ങളും ബലികളും കർത്താവിന്റെ അപ്പസ്തോലന്മാർക്കു വേണ്ടി സമർപ്പിച്ചുകൊണ്ട് അവൾ പ്രേഷിതരെ സഹായിക്കുന്ന വലിയ പ്രേഷിതയായി വർത്തിച്ചു. കണ്ണുനീരോടു കൂടെയുള്ള പ്രാർത്ഥനകളും പരിത്യാഗപ്രവർത്തനവും ബലമുള്ള ആയുധങ്ങളേക്കാൾ ശക്തമാണെന്നും അവൾ തിരിച്ചറിഞ്ഞു. സഹോദരങ്ങളുടെ തെറ്റുകൾ ക്ഷമിക്കുക, ചെറിയ ത്യാഗപ്രവർത്തികൾ ചെയ്യുക, ആത്മനിയന്ത്രണത്തിനുള്ള അവസരങ്ങൾ പ്രയോജനപ്പെടുത്തുക ഇവയെല്ലാം പാപികളുടെ മാനസാന്തരത്തിനുവേണ്ടി വി. കൊച്ചുത്രേസ്യാ കാഴ്ച വച്ചു.

സ്നേഹപ്രവർത്തനത്തിലൂടെയും ഐക്യത്തിന്റെ പാലമായും നിലകൊണ്ട് എല്ലാ മനുഷ്യരേയും ക്രിസ്തുവിൽ ഒന്നിപ്പിക്കുവാനുള്ള വലിയ പരിശ്രമം നടത്തിയ മാർ ഗ്രിഗോറിയോസ് പിതാവ് വ്യക്തികളിലും സഭകളിലും സമൂഹങ്ങളിലും ഐക്യം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ ഒന്നിച്ചു മുന്നേറുവാൻ നമ്മെ ഓർമ്മിപ്പിക്കുന്നു.'സ്നേഹം മമ ദീപം'എന്ന ആപ്തവാക്യത്തിലൂടെ എല്ലാ മനുഷ്യരേയും

സ്നേഹത്തിന്റെ കുടക്കീഴിൽ ഒന്നിപ്പിച്ച പിതാവ് മറ്റുള്ളവരെ ഹൃദയത്തോട് ചേർത്തു വച്ചു.

പ്രിയ കുഞ്ഞുങ്ങളേ, വിശുദ്ധജീവിതം നയിച്ച് ക്രിസ്തുവിന്റെ സുവിശേഷത്തിന്റെ സുഗന്ധം പരത്തുവാൻ നമുക്ക് കഴിയണം. ഭവനത്തിലും സമൂഹത്തിലും ചെറിയ ചെറിയ ജോലികൾ ചെയ്യുമ്പോഴും അത് യേശുവിന്റെ നാമത്തിന്റെ മഹത്വത്തിനായി ചെയ്യണം. ജീവിതപ്രതിസന്ധിയിൽ കഴിയുന്നവർക്കായി കൊച്ചു കൊച്ചു പരിത്യാഗപ്രവർത്തികൾ ചെയ്തുകൊണ്ടും അവർക്കായി വി. കുർബാന അർപ്പിച്ചും പ്രാർത്ഥിച്ചും അനേകരുടെ വേദനയകറ്റാൻ നമുക്ക് കഴിയണം. നമ്മുടെ ജീവിതത്തിന്റെ അർത്ഥം ക്രിസ്തുവിനെ സ്നേഹിക്കുക, മനുഷ്യരെ സ്നേഹിക്കുക എന്നതാണ് എന്ന് തിരിച്ചറിയാം. തന്നോട് തന്നെയുള്ള സ്നേഹം അല്ല പ്രധാനം മറിച്ച് ദൈവമഹത്വത്തിലേക്കുള്ള ഒരുവന്റെ തുറവിയാണ് പ്രധാനം എന്നു പഠിപ്പിച്ച വാഴ്ത്തപ്പെട്ട കാർലോ അക്യൂറ്റിസിനെ പോലെ നാം എല്ലാം ദൈവമഹത്വത്തിനായ് പ്രവർത്തിക്കണം- സ്വയം മറന്ന് ക്രിസ്തുവിനായ്, ദൈവമഹത്വത്തിനായ് പ്രവർത്തിച്ചവരാണ് ഓരോ വിശുദ്ധരും. എല്ലാറ്റിനും ഉപരിയായ ദൈവത്തെ അപരനിൽ ദർശിച്ച് അവർക്കായി മുറിഞ്ഞവർ. മനുഷ്യമക്കളെ ദൈവിക മനുഷ്യരാക്കുന്ന ദൈവത്തിന്റെ ഇടപെടലിനായി പരിശ്രമിക്കാം. വിശുദ്ധിയിൽ നിലനിന്ന് തുറവിയുള്ള മനസ്സോടെ നമുക്കും ആയിരിക്കാം. ജ്ഞാനത്തിലും പ്രായത്തിലും ദൈവത്തിന്റേയും മനുഷ്യരുടേയും പ്രീതിയിലും നമുക്ക് വളർന്നുവരാം. നമ്മെത്തന്നെ പൂർണ്ണമായി ദൈവത്തിനു വിട്ടുകൊടുക്കാം.

ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.

സ്നേഹത്തോടെ,
നിങ്ങളുടെ വത്സലപിതാവ്
**കർദിനാൾ ബസേലിയോസ് ക്ലീമിസ് ബാവ**
തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ
മേജർ ആർച്ച് ബിഷപ്പ് - കാതോലിക്കോസ്

# ദൈവദാസൻ മാർ ഇവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന



പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവമേ, അങ്ങേയ്ക്ക് ആരാധനയും മഹത്വവും സ്തോത്രവും ഞങ്ങൾ അർപ്പിക്കുന്നു.

പിതാവായ ദൈവമേ, അവിടുത്തെ അനന്തകരുണയാൽ കാലത്തിന്റെ തികവിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അങ്ങ് രൂപം നൽകി. അതിനെ വളർത്തി നയിക്കുന്നതിനായി വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിനെ അവിടുന്ന് നിയോഗിച്ചു. ആ പുണ്യതാതന്റെ വിശുദ്ധിയുടെ പരിമളവും, സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാകുന്നതിനും ആഗോള സഭയ്ക്ക് പൊതുവായും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേയ്ക്കുയർത്തി അനുഗ്രഹിക്കണമേ എന്ന് ഞങ്ങൾ താഴ്മയോടെ പ്രാർത്ഥിക്കുന്നു.
ആമ്മീൻ.

1 സ്വ. 1 കൃപ. 1 ത്രി.



# മഹാനായ മാർ ഗ്രിഗോറിയോസ്





ഫാ. ഗീവർഗീസ് ഏഴിയത്ത്

സൂര്യനെപ്പോലെ ശോഭിച്ച മഹാനായ മാർ ഗ്രിഗോറിയോസ് പിതാവ് സമസ്ത മേഖലകളിലും കൈയ്യൊപ്പുള്ള സന്യാസ ശ്രേഷ്ഠനായിരുന്നു. ഇന്ദ്രിയ നിഗ്രഹണത്തിലൂടെ ലൗകികസുഖങ്ങളെ ത്യജിച്ച ആത്മീയ ആചാര്യൻ, അത്മശുദ്ധിയാണ് ഒരു സന്യാസിയുടെ മുഖശോഭയെന്ന് നമ്മെ പഠിപ്പിക്കുന്നു. ക്രൈസ്തവ ജീവിതം വിശുദ്ധിയിലേയ്ക്കുള്ള ക്ഷണമാണെന്ന് ജീവിതം കൊണ്ട് സാക്ഷ്യപ്പെടുത്തുന്നതായിരുന്നു പിതാവിന്റെ ജീവിതം.

കോഴഞ്ചേരിക്ക് അടുത്തുള്ള കല്ലൂപ്പാറ എന്ന കൊച്ചുഗ്രാമത്തിൽ തങ്ങളത്തിൽ കുടുംബത്തിൽ ഇടിക്കുള – അന്നമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രനായി 1916 ഫെബ്രുവരി 1 ന് 'കുഞ്ഞുകുട്ടി' ജനിച്ചു. പ്രാർത്ഥിക്കുന്ന ക്രൈസ്തവകുടുംബം ഇരുപത്തിയെട്ടാം ദിനം കുഞ്ഞിന് 'വർഗ്ഗീസ്' എന്ന പേരിൽ മാമ്മോദീസ നൽകി. ജ്ഞാനത്തിലും പ്രായത്തിലും ദൈവഭക്തിയിലും ഏവർക്കും പ്രിയങ്കരൻ. വിശ്വാസപരിശീലനത്തിലും വിദ്യാലയത്തിലും ഗുരുഭൂതരെ അത്ഭുതപ്പെടുത്തുന്ന കുഞ്ഞുകുട്ടി. കൃത്യനിഷ്ഠയും, ചുമതലാബോധവും , ശുശ്രൂഷാ മനോഭാവവും, അനുസരണവും, പ്രാർത്ഥനാജീവിതവും ഒന്നുചേർന്ന ബാല്യം. പഠനത്തിൽ മിടുക്കൻ. കലാകായിക രംഗത്തും പ്രാർത്ഥനയിലും വിശുദ്ധിയിലും മാതൃകാ വിദ്യാർത്ഥി. ദൈവാലയത്തോടും ദൈവിക കാര്യങ്ങളോടുമുള്ള താൽപര്യം, യൗവ്വനത്തിലും ദൈവത്തേയും മനുഷ്യരേയും പ്രകൃതിയേയും സ്നേഹിച്ച് നന്മ ചെയ്യുന്നതിന് കുഞ്ഞുകുട്ടിയെ പ്രാപ്തനാക്കി. ശൈശവത്തിലും, ബാല്യത്തിലും, യൗവ്വനത്തിലും ദൈവത്തെ സ്നേഹിച്ച നിർമ്മലഹൃദയത്തെ ദൈവം സ്വന്തമാക്കി. 1933 നവംബർ 21 ന് കുഞ്ഞുകുട്ടി സന്യാസവിളി സ്വീകരിച്ച് ബ്രദർ വർഗ്ഗീസായി. നോവിഷ്യേറ്റ് അനുഗ്രഹപ്രദമായി പൂർത്തിയാക്കി, സന്യാസത്തിൽ ആനന്ദം കണ്ടെത്തിയ ബ്രദർ വർഗ്ഗീസ് 1935 ആഗസ്റ്റ് 15 ന് ബ്രദർ ബനഡിക്ട് എന്ന പുതിയ പേരിൽ വ്രതവാഗ്ദാനം നടത്തി. തത്വശാസ്ത്ര,

ദൈവശാസ്ത്ര പഠനങ്ങളിൽ അനുഗ്രഹീതൻ, ആശീർവദിക്കപ്പെട്ടവൻ എന്നർത്ഥമുള്ള ബനഡിക്ട് നാമധാരി സമർത്ഥനും വിശുദ്ധനുമായ ഒരു വൈദിക വിദ്യാർത്ഥിയായിരുന്നു. കഴുത്തിൽ മരക്കുരിശണിഞ്ഞ ബ്രദർ ബനഡിക്ടിന് സഹപാഠികൾ നൽകിയ പേരാണ് 'മരമെത്രാൻ'(Wooden Bishop)

ദിവ്യകാരുണ്യ സന്നിധിയിൽ നിർന്നിമേഷനായി മുട്ടുകുത്തി ദീർഘനേരം പ്രാർത്ഥിച്ചിരുന്ന വൈദിക വിദ്യാർത്ഥി, ദൈവശാസ്ത്രം മനസ്സിലാക്കിയത് മുട്ടിൽ നിന്നുള്ള പ്രാർത്ഥന കൊണ്ടാണ്. യഥാർത്ഥ ദൈവശാസ്ത്രജ്ഞൻ പ്രാർത്ഥനയുടെ മനുഷ്യനാണ്. 1941 ജൂൺ 9 ന് ബ്രദർ ബനഡിക്ട് ബഥനി മിശിഹാനുകരണ സന്യാസസമൂഹത്തിലെ സ്ഥിരാംഗമായി നിത്യവ്രതവാഗ്ദാനം നടത്തി. സന്യാസജീവിതത്തെ സ്നേഹിച്ച ഹൃദയം കൂട്ടായ്മയുടെ ജീവിതത്തെ വിശുദ്ധിയും ആനന്ദവും കൊണ്ട് നിറച്ചു. 1944 ആഗസ്റ്റ് 24 ന് കാൻഡി സെമിനാരി ചാപ്പലിൽ വച്ച് രൂപതാ മെത്രാനായിരുന്ന റേത്തോ തിരുമേനിയിൽ നിന്ന് വൈദികപട്ടം സ്വീകരിച്ച് പ്രഥമ ദിവ്യബലിയർപ്പിച്ചു. സുറിയാനി ഭാഷയിൽ സമർത്ഥനായിരുന്ന ബനഡിക്ട് ഒ.ഐ.സി അച്ചനെ മാർ ഈവാനിയോസ് തിരുമേനി സെന്റ് അലോഷ്യസ് സെമിനാരിയിലെ സുറിയാനി അധ്യാപകനാക്കി. അധ്യാപനവും മിഷൻ പള്ളിയുടെ ചുമതലയും ബനഡിക്ട് അച്ചനിലെ പ്രേഷിത തീഷ്ണത വർദ്ധിപ്പിച്ചു. 1946 ൽ തൃശ്ശിനാപ്പള്ളി സെന്റ് ജോസഫ് കോളേജിൽ ധനതത്ത്വശാസ്ത്ര ഉപരിപഠനം, 1949 ൽ മദ്രാസ് സർവ്വകലാശാലയിൽ നിന്ന് ധനതത്ത്വ ശാസ്ത്രത്തിൽ ഒന്നാം ക്ലാസ്സിൽ ഒന്നാം റാങ്കോടെ ഉന്നതവിജയം. തുടർന്ന് മാർ ഈവാനിയോസ് കോളേജിലെ പ്രഥമ പ്രിൻസിപ്പലും. സന്യാസജീവിത വിശുദ്ധിയും, വിനയവും, ലാളിത്യവും, സാമർത്ഥ്യവും, നേതൃത്വപാടവവും ഒത്തിണങ്ങിയ ബനഡിക്ടച്ചനിൽ മാർ ഈവാനിയോസ് തിരുമേനി തന്റെ പിൻഗാമിയെ ദർശിച്ചു. 1952 ഡിസംബർ 27 ന് ബനഡിക്ടച്ചൻ മാർ ഈവാനിയോസ് തിരുമേനിയുടെ അനുഗ്രഹത്താൽ സന്യാസത്തിന്റെ പൂർണ്ണതയായ റമ്പാൻ പട്ടം സ്വീകരിച്ചു. സന്യാസം മനുഷ്യജീവിതത്തിന്റെ പൂർണ്ണതയാണ്. 1953 ജനുവരി 29 ന് പതിനൊന്നാം പീയൂസ് മാർപാപ്പയുടെ കല്പനപ്രകാരം ബനഡിക്ടച്ചൻ ബനഡിക്ട് മാർ ഗ്രിഗോറിയോസ് എന്ന നാമത്തിൽ തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ സഹായ മെത്രാനായി. 1955 ൽ സഭയുടെ മെത്രാപ്പോലീത്തയായി, ആർച്ച്ബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുവനന്തപുരത്തിന്റെ പ്രഥമ പൗരൻ, ആത്മീയഗോപുരം, രാഷ്ട്രിയ സാംസ്കാരിക ആത്മീയ രംഗത്തെ അതികായൻ. ആത്മീയ പ്രഭ കൊണ്ട് തന്നെ ദൂരെ നിന്നും സമീപത്തുനിന്നും മനസ്സിലാക്കിയവരുടെ ഹൃദയങ്ങളെ കീഴടക്കിയ ആചാര്യശ്രേഷ്ഠൻ. ജാതിമതഭേദമന്യേ എല്ലാവർക്കും ആത്മീയ ഗുരു, ശ്രേഷ്ഠാചാര്യൻ, സന്യാസിവര്യൻ, വിദ്യാഭ്യാസ വിദഗ്ധൻ, കാർഷിക വിപ്ലവകാരി, സാമൂഹ്യപ്രവർത്തകൻ, മതസൗഹാർദ്ദത്തിന്റെ പ്രവാചകൻ, പാവങ്ങളുടെ സ്നേഹിതൻ, ധനതത്ത്വ ശാസ്ത്രജ്ഞൻ, ദൈവശാസ്ത്രജ്ഞൻ, സഭാ ഐക്യത്തിന്റെ പ്രവാചകൻ, കലാസാംസ്കാരിക രാഷ്ട്രീയ നായകരുടെ സ്നേഹിതൻ....



എത്ര വലിയ വിശേഷണങ്ങളും ഒത്തിണങ്ങിയ മഹാനായ മാർ ഗ്രിഗോറിയോസ്. 78 വർഷം നീണ്ടുനിന്ന അനുഗ്രഹീത ജീവിതം അനേകരുടെ ഹൃദയങ്ങളെ സ്പർശിച്ചു. 50 വർഷത്തെ പൗരോഹിത്യശുശ്രൂഷ, 41 വർഷത്തെ മെത്രാപ്പോലീത്ത, ദൈവത്തിനും മനുഷ്യനുമായി സമർപ്പിക്കപ്പെട്ട ധന്യജീവിതം. 'സ്നേഹം മമ ദീപം' എന്ന ആപ്തവാക്യത്തെ ജീവിതമാക്കിയ സന്യാസി, ദൈവോന്മുഖത, പരോന്മുഖത, ആർജവത്വം എന്നീ ത്രിവിധ സന്യാസദർശനങ്ങളുടെ ആൾ രൂപമായിരുന്നു.





വിദ്യാഭ്യാസമാണ് വികസനത്തിനടിസ്ഥാനമെന്ന് പഠിപ്പിച്ച പിതാവ് സർവ്വോദയത്തിനായി ധാരാളം വിദ്യാഭ്യാസ സ്ഥാപനങ്ങൾ സ്ഥാപിച്ചു. സാധാരണക്കാരന്റെ സാമ്പത്തിക ഭദ്രതയിലൂടെ ഗ്രാമവികസനം എന്ന സ്വപ്ന പദ്ധതിക്കായി 1955 ൽ മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി രൂപീകരിച്ചു. പ്രകൃതിയെ സ്നേഹിച്ച 'മരമെത്രാൻ' 'ഫ്രസ് ഓഫ് ട്രീസ്' എന്ന സംഘടനയ്ക്ക് രൂപം നൽകി, ധാരാളം മരങ്ങളെ പരിചയപ്പെടുത്തി. അതിനൂതന കൃഷി രീതികളും വിത്തുകളും ചെടികളും പരിചയപ്പെടുത്തുകയും മാതൃകാ കൃഷിയിടങ്ങൾ ഒരുക്കുകയും ചെയ്തു. ആഡംബര ഭവന നിർമ്മാണം പാപമാണെന്ന് പഠിപ്പിച്ചു. ചിലവു കുറഞ്ഞ വീടുകൾ പരിചയപ്പെടുത്തി, ആരോഗ്യ ജീവിതക്രമം പരിശീലിപ്പിച്ചു, ആതുരശുശ്രൂഷയ്ക്കായി പിരപ്പൻകോട് കുഷ്ഠരോഗാശുപത്രിയും പുലയനാർകോട്ട ക്ഷയരോഗ പുനഃരധിവാസകേന്ദ്രവും ആരംഭിച്ചു. കപടതയില്ലാത്ത വിശുദ്ധിയുടെ നിഷ്കളങ്ക ജീവിതം വർഗ്ഗീയ സംഘർഷങ്ങൾ ഇല്ലാതാക്കി, മതാചാര്യന്മാർക്കും സാംസ്ക്കാരിക നേതാക്കൾക്കും സംഘർഷ ഭൂമിയിലെ സമാധാന ദൂതനായി. നിലയ്ക്കൽ എക്യുമെനിക്കൽ സംരംഭവും, യുണൈറ്റഡ് ക്രിസ്ത്യൻ മൂവ്മെന്റും, ഐക്യ ക്രിസ്മസ് ആഘോഷവും, ദുഃഖവെള്ളി സംയുക്ത കുരിശിന്റെ വഴിയും പൂന്തുറ കലാപത്തിലെയും ചാല കമ്പോളത്തിലെയും ശാന്തിദൂതന്റെ സംഭാവനകളാണ്. മനുഷ്യ ഹൃദയങ്ങളെ കീഴടക്കിയ ആ ശബ്ദവും ആകാരവും 1994 ഒക്ടോബർ 10 ന് നിലച്ചുവെങ്കിലും ഇന്നും ആ പ്രഭാപൂർണ്ണമായ ജീവിതം അനേകർക്ക് വിശുദ്ധിയുടെ പരിമളമാണ്. മഹാന്മാർ മരിക്കുന്നില്ല, വിശുദ്ധർ ജീവിത സാക്ഷ്യമേകുന്നു, അനുഗ്രഹീത ജീവിതങ്ങൾ അന്തിയുറങ്ങുന്ന കബറിടം പോലും വിശുദ്ധമാണ്. മഹാനായ മാർ ഗ്രിഗോറിയോസിന്റെ പുണ്യ ജീവിതത്തിനു മുൻപിൽ പ്രണാമം.





ഫാ. തോമസ് കുറ്റിയിൽ

# യേശുവിന്റെ സ്വന്തം ചെറുപുഷ്പം

ചെറിയ കാര്യങ്ങൾ വലിയ സന്തോഷത്തോടെ ചെയ്ത് വിശുദ്ധിയുടെ പടവുകളിലേയ്ക്ക് പ്രവേശിച്ച ലിസ്യുവിന്റെ ചെറുപുഷ്പം എന്ന് തന്നെത്തന്നെ വിശേഷിപ്പിച്ച ലിസ്യൂവിലെ വി. കൊച്ചുത്രേസ്യാ 1873 ജനുവരി 2 ന് ഫ്രാൻസിലെ അലെൻസോണിൽ ലൂയി മാർട്ടിന്റേയും സെലിൻഗ്വരിയുടേയും ഒൻപതു മക്കളിൽ ഇളയ സന്താനമായി ജനിച്ചു. മരിയ ഫ്രാൻസിസ് തെരേസ മാർട്ടിൻ എന്നായിരുന്നു അവളുടെ പേര്.

ആഭരണങ്ങളും വാച്ചുകളും നിർമ്മിച്ച് കച്ചവടം ചെയ്യുകയായിരുന്നു ലൂയി മാർട്ടിന്റെ തൊഴിൽ. തുവാലയും മറ്റും ഉണ്ടാക്കി നൽകുന്ന ജോലിയായിരുന്നു സെലിൻഗ്വരിയുടേത്. എത്ര തിരക്കിനിടയിലും 5.30 നുള്ള വി. കുർബാനയിൽ സംബന്ധിക്കാനും രാവിലെയും വൈകിട്ടുമുള്ള കുടുംബപ്രാർത്ഥന നിഷ്ഠയോടെ നടത്താനും കുടുംബം ശ്രദ്ധിച്ചിരുന്നു. മക്കളെ 'ദൈവം' എന്ന വാക്ക് ഉച്ചരിക്കാനാണ് ആദ്യമായി പഠിപ്പിച്ചത്. ദൈവം ദാനമായി നൽകിയ മക്കളെ വിശുദ്ധിയിൽ വളർത്തിയതിലൂടെ കൊച്ചുത്രേസ്യായുടെ മാതാപിതാക്കളും വിശുദ്ധരായി.



ദൈവപിതാവിന്റെ സ്നേഹം അവൾ അറിഞ്ഞത് സ്വന്തം പിതാവിലൂടെയായിരുന്നു. കുടുംബ പ്രാർത്ഥനാ സമയം തന്റെ പിതാവിന്റെ സമീപത്താണ് അവൾ ഇരുന്നത്. പുണ്യവതി പറയുന്നുണ്ട്- 'ഒരു പുണ്യവാന്റെ പ്രാർത്ഥന എപ്രകാരമെന്ന് പഠിക്കുവാൻ എന്റെ പിതാവിനെ നോക്കിയാൽ മതിയായിരുന്നു'. കുട്ടിക്കാലത്തെ മാതാവിന്റെ വേർപാടിനു ശേഷം കുടുംബം ലിസ്യൂവിലേയ്ക്ക് താമസം മാറി. അവിടെ ബനഡിക്ടൻ സന്യാസിമാരുടെ വിദ്യാലയത്തിൽ പ്രാഥമിക വിദ്യാഭ്യാസത്തിനായി ചേർന്നു.

പുണ്യവതിയുടെ 11-ാം വയസ്സിൽ ഏറ്റവും വലിയ ആനന്ദമായ ആദ്യകുർബാന സ്വീകരണം നടത്തി. അതിനെപ്പറ്റി വിശുദ്ധ പറയുന്നത്, ''എത്ര മധുരമായിരുന്നു അത്! എന്റെ ആത്മാവിൽ യേശുവിന്റെ ചുംബനം ആയിരുന്നു. ഞാൻ സ്നേഹിക്കപ്പെടുന്നതായി എനിക്ക് അനുഭവപ്പെട്ടു. ഞാൻ പറഞ്ഞു, ഞാൻ അങ്ങയെ സ്നേഹിക്കുന്നു. എന്നേക്കുമായി ഞാൻ എന്നെത്തന്നെ നൽകുന്നു''.

കർമ്മലമഠത്തിൽ ചേരാനുള്ള അതിയായ ആഗ്രഹം വളരെ ചെറുപ്പം മുതലേ കൊച്ചുത്രേസ്യായ്ക്ക് ഉണ്ടായിരുന്നു. അന്നത്തെ നിയമമനുസരിച്ച് മഠത്തിൽ ചേരാൻ അർത്ഥിനികൾക്ക് 21 വയസ്സ് പൂർത്തിയാകണമായിരുന്നു. എന്നാൽ ദൈവനിയോഗത്താൽ 1887 ഏപ്രിൽ 9-ാം തീയതി തന്റെ പതിനഞ്ചാം വയസ്സിൽ കർമ്മലമഠത്തിൽ ചേർന്നു. ഉണ്ണിയേശുവിന്റെ കൈയിലെ കളിപ്പന്തായിട്ടാണ് കൊച്ചുത്രേസ്യാ സ്വയം വിശേഷിപ്പിച്ചത്. എല്ലാ ദിവസവും ഉറങ്ങുന്നതിനു മുമ്പ് ഈശോയും പരി. അമ്മയും തന്നിൽ സംപ്രീതരാണോയെന്ന് ആത്മശോധന നടത്തുന്ന പതിവ് അവൾക്കുണ്ടായിരുന്നു.

സ്നേഹത്തിന് പുതിയൊരു അർത്ഥം നൽകിയ വിശുദ്ധ, ശാരീരിക സഹനങ്ങളിലും പ്രാർത്ഥന കൊണ്ടും പ്രായശ്ചിത്ത പ്രവൃത്തികൾകൊണ്ടും അനേകരെ മാനസാന്തരത്തിലേയ്ക്ക് ആനയിച്ചു. ആ കാലയളവിലാണ് ക്രൂരമായ കൊലപാതകത്തിന് ശിക്ഷിക്കപ്പെട്ട ഹെൻറി ഫ്രാൻസിനിയെപ്പറ്റിയുള്ള വാർത്ത ഫ്രാൻസിലെ പത്രങ്ങളിൽ നിറയുന്നത്. ഇത് വായിക്കാനിടയായ പുണ്യവതി അയാളുടെ മാനസാന്തരത്തിനായി പ്രാർത്ഥിച്ചു. കൊച്ചുത്രേസ്യായുടെ പ്രാർത്ഥന സ്വർഗ്ഗം കേട്ടു. ആ മനുഷ്യൻ മാനസാന്തരപ്പെട്ട് മരണനേരത്ത് വൈദികൻ നീട്ടിക്കൊടുത്ത ക്രൂശിതരൂപം പിടിച്ച് തിരുമുറിവുകളെ മൂന്നു പ്രാവശ്യം ചുംബിച്ചുവെന്ന വാർത്ത പത്രത്തിലൂടെ അറിഞ്ഞപ്പോൾ പുണ്യവതി ദൈവപിതാവിനെ മഹത്വപ്പെടുത്തി.

1889 ജൂൺ 10 ന് സന്യാസവസ്ത്രം സ്വീകരിച്ചു. 1890 സെപ്റ്റംബർ 8-ാം തീയതി വ്രതവാഗ്ദാനം നടത്തി 'ഉണ്ണീശോയുടെ കൊച്ചുത്രേസ്യാ' എന്ന പേര് സ്വീകരിച്ചു. ''സ്നേഹമില്ലാത്ത പ്രവൃത്തികൾ, ഏറ്റവും അത്യുജ്ജ്വലമായതാണെങ്കിൽ പോലും ഒന്നുമല്ലെന്ന് കണക്കാക്കുന്നു''എന്ന് പറഞ്ഞ ആ വിശുദ്ധ ശാരീരിക അസ്വസ്ഥതകൾക്കിടയിലും യേശുവിനെ അഗാധമായി സ്നേഹിച്ചു.



1896 ഏപ്രിൽ 2, പെസഹാവ്യാഴം രാത്രിയിൽ രക്തം ഛർദ്ദിക്കുകയും ചുമയും ശ്വാസംമുട്ടലും മൂലം ആരോഗ്യനില കൂടുതൽ വഷളായി. 1897 സെപ്റ്റംബർ 30-ാം തീയതി ക്രൂശിതരൂപത്തെ നോക്കി എന്റെ ദൈവമേ, ഞാൻ...അങ്ങയെ... സ്നേഹിക്കുന്നു എന്ന് പറഞ്ഞ് 24-ാം വയസ്സിൽ സ്വർഗ്ഗീയ സമ്മാനത്തിനായി യാത്രയായി. സ്വർഗ്ഗത്തിൽ നിന്നും ഞാൻ റോസാപുഷ്പങ്ങൾ വർഷിക്കുന്നുമെന്ന പുണ്യവതിയുടെ വാഗ്ദാനം ഇന്നും നിറവേറിക്കൊിരിക്കുന്നു.

1925 ഏപ്രിൽ 27 ന് പരിശുദ്ധ പീയൂസ് പതിനൊന്നാം മാർപാപ്പ കൊച്ചുത്രേസ്യായെ വിശുദ്ധയെന്ന് നാമകരണം ചെയ്തു. ലോകം മുഴുവൻ സഞ്ചരിച്ച് ലക്ഷക്കണക്കിന് ആളുകൾക്ക് വിശ്വാസവെളിച്ചം നൽകിയ വി. ഫ്രാൻസിസ് സേവ്യറിനൊപ്പം തന്റെ ചെറിയ മുറിയിലിരുന്ന് മാത്രം പ്രാർത്ഥിച്ച വിശുദ്ധ 1927 ഡിസംബർ 14-ാം തീയതി അഖില ലോകമിഷന്റെ മദ്ധ്യസ്ഥയായി പ്രഖ്യാപിക്കപ്പെട്ടു. 1997 ഒക്ടോബർ 19 ന് വി. ജോൺ പോൾ രണ്ടാമൻ മാർപാപ്പ വിശുദ്ധയെ വേദപാരംഗതയായി പ്രഖ്യാപിച്ചു.

തിരുസഭയിൽ ഒക്ടോബർ 1 ന് വിശുദ്ധയുടെ തിരുന്നാൾ ആഘോഷിക്കുന്നു. ''ഒരു ആത്മാവിന്റെ കഥ'' എന്ന കൊച്ചുത്രേസ്യായുടെ ആത്മകഥ അനേകരെ വിശുദ്ധിയിലേയ്ക്ക് ആനയിച്ചിട്ടുണ്ട്.

വിശുദ്ധയുടെ വാക്കുകളിൽ: ''ചെറുതാവുക എന്നാൽ ഒരാളുടെ ഒന്നുമില്ലായ്മ തിരിച്ചറിയുക, ദൈവത്തിന്റെ നന്മയിൽ നിന്ന് എല്ലാം പ്രതീക്ഷിച്ച് കാത്തിരിക്കുക, ഒന്നിനെക്കുറിച്ചും ആകുലരാകാതിരിക്കുക, ദൈവത്തോട് ഒട്ടിച്ചേർന്ന് നിൽക്കുക'' എന്നാണർത്ഥം.



''ദൈവത്തോടു സംസാരിക്കുന്നതിനേക്കാൾ ശ്രേഷ്ഠമാണ് ദൈവത്തെ കേൾക്കുന്നത്. ദൈവത്തെക്കുറിച്ച് കേൾക്കുന്നതിനേക്കാൾ ശ്രേഷ്ഠമാണ് ദൈവത്തോടു സംസാരിക്കുന്നത്.''

വിശുദ്ധ കൊച്ചുത്രേസ്യ



# അഗാപ്പെ

ധന്യമാം ജീവിതത്തിനേടുകളിലേക്ക് നോക്കവേ
സ്പന്ദിച്ചു പോയവിടെവിടെയായ്, വിദൂരതയിലെങ്ങോ
മറഞ്ഞ മഹാചരിതന്റെ കർമ്മവീര്യത്തെ, മർത്ത്യ-
മാനസങ്ങൾക്കഗ്നി പകരുമെന്നതു തീർച്ച
തിരുസഭാ മണ്ഡലത്തെയുയർത്തുവാനെത്രയു-
മുൽക്കൃഷ്ടമാം ജന്മം, കടമാൻകുളത്തിൻ
മാറിലേയ്ക്കായ് പ്രഭയോടിങ്ങുദിച്ചു, ജീർണ്ണമരുവി
നെയുയർത്താൻ, ആരണ്യത്തെ പ്രശോഭിപ്പാൻ
വിദ്യയെ പുൽകുവാൻ, പാരിനുതകുവാൻ
പാവനമാം വീഥിയിലൂടെ നീങ്ങിയ ആചാര്യ-
നാം മാർ ഗ്രിഗോറിയോസ്, സൗരഭ്യം വീശിടു-
മോർമകൾ നൽകി സർവ്വമനശ്വരമാക്കുന്നു !
'ജീവിതമെത്ര മനോഹരമെന്നു' ചൊന്നോൻ
താതൻ, ഉത്തമ ശാന്തിദൂതനായി ധരയിൽ
ഭിന്നദേശമതവിഭാഗങ്ങൾക്കതീതമായ്
തമസ്സിൽ ശക്തികളെറിഞ്ഞു ദൂരെ
മലങ്കരയിൽ 'സർവ്വോദയം' സാധ്യമാക്കിയ
സഹനശീലന്റെയാർദ്രമാം വൈഭവമിന്നുമെന്നും
കാൺമൂ നമ്മളഖിലമായ് വിദ്യതൻ
കേന്ദ്രമാമീ വിദ്യാനഗരിയിലൂടെ നിരന്തരം
മധുവിൻ മാധുര്യത്തെയാശ്ചര്യപ്പെടുത്തുമാ-
പുഞ്ചിരി, യെൻ സ്മൃതികളാം മൺചുമ-
രിലെവിടെയോ നിൽക്കുന്നു, വീരനാമങ്ങയുടെ
ചെയ്തികൾ സഭതൻ മിഷൻതന്നെയല്ലയോ?
സ്നേഹം തെല്ലുമവിടെ തങ്ങിനിൽക്കാതെ-
യൊഴുകിയിമ്മണ്ണിലേയ്ക്ക്; കർഷകനാം പിതാവിന്റെ
പാടവത്തിലൂടിവിടേക്കെത്തി വിവിധങ്ങളാം
മഹാത്ഭുതങ്ങൾ, സസ്യവൃക്ഷാദികൾ
സഭയുടെയാത്മാവിനെയെടുത്തുയർത്തു-
വാൻ, സ്വർഗ്ഗീയ സൗരഭ്യത്തിൻ കാന്തി
പകരുവാൻ നാളുകളെത്ര കഴിച്ചു
പക്വമാം മനസ്സിന്റെ ദർശനങ്ങൾ കാണ്മൂ നാം
ലോകമേ തനിക്കു ഭ്രാതാക്കൾ; യുക്തിയെ
മറികടക്കുവാനിത്രയും സ്നേഹത്തെ പകർന്നീ-
ല്ലയോ! വിശുദ്ധിയാൽ വിളങ്ങുമീ ജീവിതത്തെ
സാദരമുത്തമ സമ്പാദ്യമാക്കിടട്ടെ ലോകൈകർ



ടെറിൻ തങ്കച്ചൻ, കടയ്ക്കാമൺ



# പാതിരി



ബ്രദർ വർഗ്ഗീസ് തേവർക്കാട്ടിൽ

തിരക്കിട്ട ജീവിതയാത്രയിൽ പിന്നിട്ട വഴികളിലേയ്ക്ക് തിരിഞ്ഞുനോക്കാതെ തിടുക്കത്തോടെ യാത്ര ചെയ്യുന്ന മനുഷ്യരോടൊപ്പമാണ് നാം ഇന്ന് ജീവിക്കുന്നത്. അനാഥാലയങ്ങളുടെ അരമതിലിനോട് മുഖമമർത്തി വിങ്ങിപ്പൊട്ടുന്ന കുരുന്നുകൾ. വൃദ്ധസദനങ്ങളുടെ ഇരുളടഞ്ഞ കോണുകളിൽ ഒറ്റയ്ക്കിരുന്ന് കരയുന്നവർ. വിരഹവേദനയാൽ വിതുമ്പുന്നവർ. തലയ്ക്കുമേൽ ഉയർന്നു നിൽക്കുന്ന കടഭാരത്താൽ തലതാഴ്ത്തി നടക്കേണ്ടി വരുന്നവർ. ചോർന്നൊലിക്കുന്ന കൂരയ്ക്കു താഴെ കുരുന്നുകളെ മാറോട് ചേർത്ത് പിടിച്ച് ഉറങ്ങുന്നവരുടെയൊക്കെ ആശയറ്റ മുഖത്തേയ്ക്ക് കരുണ വറ്റാത്ത ഹൃദയവുമായ് ചങ്ങാതിക്ക് നോക്കുവാനാകുന്നുണ്ടോ?

എന്നാൽ ഇവരെയെല്ലാം നെഞ്ചിലേറ്റി ഒരായുസ്സു മുഴുവനും ദൈവപിതാവിന്റെ അൾത്താരയ്ക്കു മുമ്പിൽ സമർപ്പിച്ച കുറേയധികം ജീവിതങ്ങളുണ്ട്. ലോകം അവരെ 'പുരോഹിതൻ' എന്ന് വിളിച്ചു. ജനിച്ചു വളർന്ന വീടിനേയും നേടാമായിരുന്ന സകല നേട്ടങ്ങളേയും, ആഘോഷിക്കാമായിരുന്ന യൗവ്വനത്തേയും ഒരു ജനതയ്ക്കായ് ഉപേക്ഷിച്ചിറങ്ങിയവൻ.

ഏദനിലൊറ്റയ്ക്കായ സ്വർഗ്ഗതാതന്റേയും സെഹിയോന്റെ വീഥികളിൽ മുഖമിടിച്ച് വീണിട്ടും എഴുന്നേറ്റ പുത്രന്റേയും പെന്തിക്കൊസ്തിയിൽ പെരുമഴ പോലെ പെയ്തിറങ്ങിയ ആത്മാവിന്റേയും നിറമുള്ള മനുഷ്യനാണവൻ.

ഉരുകിത്തീരുന്ന മെഴുകുതിരികൾക്കു മുമ്പിൽ ഒഴുകിയിറങ്ങുന്ന മിഴികളോടെ എന്നുമവൻ മുട്ടു മടക്കാറുണ്ട്. ആശയറ്റവരുടെ ആഗ്രഹങ്ങൾക്ക് ചിറകുണ്ടാക്കുവാനുള്ള നിലവിളിയാണവിടെ ഉയരുന്നത്. വീണുപോയേക്കാം, എന്നാൽ വീണ്ടെടുക്കുവാനായ് ഒരപ്പൻ മലമുകളിൽ വിരിച്ച കരവുമായ് നിൽപ്പുണ്ടെന്ന ഉറപ്പാണ് പൗരോഹിത്യത്തിന്റെ മഹത്വം.

കൂടെ നടന്നവർ കൂട്ട് ചേർക്കണമെന്നില്ല. എന്നാലുള്ളം നൽകിയാൽ മറക്കില്ലവിടുന്ന്. കാരണം പറുദാസീയിലേയ്ക്കുള്ള യാത്രയിൽ അവന്റെ കൂടെ ഒരു കള്ളനുമുണ്ടായിരുന്നു.

ഉടലിനെക്കാളുമുപരി ഉള്ളിനെ സ്നേഹിക്കുന്ന ക്രിസ്തുവിനൊപ്പം യാത്ര ചെയ്യാമോ? നാളെയൊരു നാൾ അനുഗ്രഹത്തിന്റെ അരുവിയായ് നീ മാറും. ലോകം തരുന്ന വാക്കല്ലിത് ചങ്ങായി. മഞ്ഞും മഴയും മണ്ണിലൊഴുക്കുന്ന ദൈവത്തിന്റെ വാഗ്ദാനമാണ്.

അശരണർക്ക് ആശ്രയമാകാൻ സകലതും നഷ്ടപ്പെട്ടുവെന്ന് നിനച്ചിരിക്കുന്നവർക്ക് പ്രത്യാശയാകാൻ സകലതും ഒരു ജനതയ്ക്കായ് നഷ്ടമാക്കിയ ചെറുപ്പക്കാരന്റെ കഥ പങ്കുവയ്ക്കാൻ, നാവിലലിയുന്ന വി. കുർബാനയുടെ രുചി പകുത്തുനൽകാൻ ചങ്ങായിക്ക് ആഗ്രഹമുണ്ടോ?

---



## ആവിലായിലെ വിശുദ്ധ അമ്മ ത്രേസ്യാ

**"പുണ്ണ്യപൂർണ്ണത എന്നാൽ ദൈവഹിതം നിറവേറ്റലാണ്; പ്രാർത്ഥനയുടെ മനുഷ്യൻ ശ്രദ്ധ കേന്ദ്രീകരിക്കേണ്ടത് ദൈവഹിതം നിറവേറ്റുന്നതിലായിരിക്കണം."**



# ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി

ഷൈനി വിന്നി-കൊടുമൺ

സദാ പുഞ്ചിരി തൂകിക്കൊണ്ട് ആദ്ധ്യാത്മിക തലത്തിന്റെ അനുഭൂതി പങ്കുവച്ച ഒരു വിശ്വമാനവികൻ. അതെ, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ദ്വിതീയ മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പ് ആയിരുന്ന ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി ഇഹലോകം വിട്ടിട്ട് 27 വർഷങ്ങൾ പൂർത്തിയായിരിക്കുന്നു. എന്നാൽ ഇന്നും അനേകായിരം മനസ്സുകളിൽ ദീപ്ത സ്മരണയായി മാറിയ ആ ധന്യജീവിതത്തിലൂടെ നമുക്കൊന്നു കടന്നുപോകാം.

പ്രകൃതി മനോഹരമായ കല്ലൂപ്പാറ ഗ്രാമത്തിൽ തങ്ങളത്ത് കുടുംബത്തിൽ ഇടിക്കുള - അന്നമ്മ ദമ്പതികളുടെ മകനായി 1916 ഫെബ്രുവരി 1 ന് കുഞ്ഞുകുട്ടി എന്ന വർഗ്ഗീസ് ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിനുശേഷം ബഥനി ആശ്രമത്തിൽ ചേരുകയും കാൻഡി പേപ്പൽ സെമിനാരിയിലെ പഠനത്തോടുകൂടി വൈദികപട്ടം സ്വീകരിക്കുകയും ചെയ്തു.

മാർ ഈവാനിയോസ് പിതാവിന്റെ പ്രത്യേക താൽപര്യം അനുസരിച്ച് തൃശിനാപ്പള്ളി സെന്റ് ജോസഫ് കോളേജിൽ നിന്ന് സാമ്പത്തികശാസ്ത്രത്തിൽ ഒന്നാം റാങ്കോടുകൂടി ബിരുദാനന്തര ബിരുദം നേടി, മാർ ഈവാനിയോസ് കോളേജിന്റെ പ്രഥമ പ്രിൻസിപ്പലായി പ്രവർത്തിച്ചു. ഭാരതന്യൂമാൻ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ പിൻഗാമിയായി 1953 ൽ 'ഉണർവ്വുള്ളവൻ' എന്നർത്ഥമുള്ള 'ഗ്രിഗോറിയോസ്' എന്ന പേര് സ്വീകരിച്ചുകൊണ്ട് തന്റെ മേൽപ്പട്ടശുശ്രൂഷ ഏറ്റെടുത്തു. 'സ്നേഹം മമ ദീപം' എന്നതായിരുന്നു അദ്ദേഹത്തിന്റെ ആപ്തവാക്യം.

സാധാരണക്കാരനിൽ സാധാരണക്കാരനായിരുന്നു പിതാവ്. പൗരോഹിത്യ ജീവിതത്തിന്റെ വേറിട്ട മുഖം നൽകി സമൂഹമനസ്സിൽ സ്ഥാനം പിടിച്ച ഒരു പുരോഹിത ശ്രേഷ്ഠൻ. കടന്നുപോയ വഴിത്താരകളിൽ സുഗന്ധം പരത്തിക്കൊണ്ട് വിശുദ്ധജീവിതം നയിച്ച കർമ്മയോഗി. സമൂഹമനസ്സിൽ ജാതിമതഭേദമന്യേ സ്ഥാനം

പിടിച്ച കണ്ണുലുണ്ണി, പരിസ്ഥിതിയുടെ അപ്പസ്തോലൻ എന്ന് വിശേഷിപ്പിക്കാവുന്ന കർഷകനായ പ്രകൃതിസ്നേഹി, സാഹോദര്യത്തിന്റേയും മാനവികതയുടേയും മന്ത്രങ്ങൾ ഉരുവിട്ടുകൊണ്ട് ജീവിച്ച മാമുനി എന്നിങ്ങനെ പിതാവിനെക്കുറിച്ചുള്ള വിശേഷണങ്ങൾ നിരവധിയാണ്.

1953 ജനുവരി 29 ന് മെത്രാൻ പദവി ഏറ്റെടുത്തപ്പോൾ നടത്തിയ മറുപടി പ്രസംഗത്തിലെ 'എന്റെ ശിഷ്ടായുസ്സ് സാധുക്കൾക്കു വേണ്ടി ഉപയോഗിക്കും' എന്ന വാക്യം ആവർത്തിച്ചുകൊണ്ട് ജീവിതം സമർപ്പിച്ച പരിശുദ്ധിയുടെ നക്ഷത്രമായിരുന്നു ഗ്രിഗോറിയോസ് പിതാവ്. കൃഷിയും, ധനതത്വശാസ്ത്രവും, ദൈവശാസ്ത്രവും സമന്വയിപ്പിച്ചുകൊണ്ട് തന്റെ കർമ്മമേഖല തിരുമേനി രൂപപ്പെടുത്തി.

നാടിന്റെ വികസനത്തിനു വേണ്ടി മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിക്ക് രൂപം കൊടുത്തു. ഗ്രാമീണ വനിതകളുടെ ഉയർച്ചയ്ക്കായി വനിതാ വികസന പദ്ധതിയും നടപ്പിലാക്കി. സാമൂഹ്യ പരിഷ്ക്കരണ പരിശ്രമങ്ങളിൽ ആട് വളർത്തൽ, കാട വളർത്തൽ, കൂൺ കൃഷി, കരകൗശലം, ചെറുകിട വ്യവസായ സംരംഭം എന്നിവയിൽ നിരവധി പേർക്ക് തൊഴിൽ പരിശീലനം നൽകി നിത്യവരുമാനത്തിന് അവരെ പ്രാപ്തരാക്കി.

ദരിദ്രർക്കും, ആലംബഹീനർക്കും, അനാഥർക്കും, വിധവകൾക്കും, എളിയവർക്കും, അംഗവൈകല്യം ഉള്ളവർക്കും, തീരാവ്യാധികൾ ഉള്ളവർക്കും വേണ്ടി പരോപകാര പ്രവർത്തനങ്ങൾ നടത്തി പുനരധിവാസ കേന്ദ്രങ്ങൾ സ്ഥാപിച്ചു. ഡയബറ്റിക് സെന്റർ, പിരപ്പൻകോട് കുഷ്ഠരോഗാശുപത്രി, ചെഷയർഹോം തുടങ്ങിയ സ്ഥാപനങ്ങൾ ഇതിന് ഉദാഹരണങ്ങളാണ്.

പ്രകൃതിയെ സ്നേഹിച്ചുകൊണ്ട്, ആ സ്നേഹത്തിൽ ഈശ്വരനെ ദർശിച്ചുകൊണ്ട് ആ അനുഭൂതിയെ മറ്റുള്ളവർക്കായി പങ്കുവച്ചു.

ആർഷഭാരതത്തിന്റെ മഹത്തായ കാർഷിക സംസ്ക്കാര സാദ്ധ്യതകളെ പരമാവധി ഉപയോഗപ്പെടുത്തുവാനായി നവീന ശാസ്ത്ര സാങ്കേതിക വിദ്യകൾ കാർഷിക മേഖലയിൽ രൂപം നൽകിയ ക്രൈസ്തവ മെത്രാപ്പോലീത്തയായിരുന്നു ഗ്രിഗോറിയോസ് പിതാവ്. വിദേശങ്ങളിൽ നിന്നും വിത്തുകളും വിജ്ഞാനവും ഇവിടെ കൊണ്ടുവന്ന് വളർത്തി സമൂഹത്തിന് പ്രയോജനപ്പെടുത്തുന്നതിന് തിരുമേനി പരിശ്രമിച്ചു. കേരളത്തിൽ കേട്ടുകേൾവിയില്ലാത്ത പലതരം ചെടികളും, മരങ്ങളും മറ്റും പ്രചരിപ്പിക്കുന്നതിന് പിതാവ് മുന്നിട്ടിറങ്ങി. മാഞ്ചിയം, വാൽനട്ട്, സുബാബുൾ, കൊക്കോ തുടങ്ങിയ മരങ്ങൾ ഈ നാടിന്റെ വരദാനമായി തീർന്നത് തിരുമേനിയുടെ കാലത്താണ്. വിദ്യാഭ്യാസ രംഗത്തും വിലമതിക്കാനാവാത്ത സംഭാവനകൾ നൽകിയ പിതാവ് നിരവധി സ്കൂളുകളും കോളേജുകളും സ്ഥാപിച്ചു. അഞ്ചൽ സെന്റ് ജോൺസ്, മദ്രാസ് പാടിയിലെ സ്കൂൾ, കോളേജ് എന്നിവ ശ്രദ്ധേയങ്ങളുമാണ്.

കേരളത്തിലെ മതസൗഹാർദ്ദ മേഖലയിൽ പിതാവ് നൽകിയിട്ടുള്ള സംഭാവനകൾ എടുത്തു പറയേണ്ടവയാണ്. ശാന്തിദൂതനായി പ്രാർത്ഥനാമന്ത്രങ്ങൾ ഉരുവിട്ടുകൊണ്ട്, കാഷായ വേഷധാരിയായി, സംഘർഷഭരിതമായ എത്രയെത്ര സംഭവങ്ങളാണ് തിരുമേനിയുടെ ഇടപെടലുകളിലൂടെ സമാധാന പൂർണ്ണമായി തീർന്നത്. കേരളത്തിലെ എക്യുമെനിക്കൽ പ്രസ്ഥാനത്തിലും നിരവധി സംഭാവനകൾ പിതാവ് പ്രദാനം ചെയ്തിട്ടുണ്ട്. 'ലോകാ സമസ്താ സുഖിനോ ഭവന്തു' എന്ന വാക്യത്തിലധിഷ്ഠിതമായി ലോക നന്മയിൽ ശുഭപ്രതീഷ പുലർത്തിയിരുന്ന ശുഭാപ്തി വിശ്വാസി ആയിരുന്നു പിതാവ്.

പിതാവിലൂടെ സഭയ്ക്ക് ലഭ്യമായ എല്ലാ അനുഗ്രഹങ്ങൾക്കും നന്മകൾക്കും ദൈവത്തിന് നന്ദി പറയാം. തുടർന്നും വന്ദ്യപിതാവിന്റെ അനുഗ്രഹവും സ്വർഗ്ഗീയ മാദ്ധ്യസ്ഥവും നമുക്ക് യാചിക്കാം. വന്ദ്യ പിതാവിന്റെ മാനവസ്നേഹത്തെ നമുക്കും മാതൃകയാക്കാം. ആ കർമ്മപഥങ്ങളിൽ സഞ്ചരിക്കുവാൻ നമുക്കോരോരുത്തർക്കും കഴിയട്ടെയെന്ന് ആശംസിക്കുന്നു. പ്രാർത്ഥിക്കുന്നു.

# പദപ്രശ്നം

തയ്യാറാക്കിയത് : ദിവ്യ ആനി തോമസ്

ഭാഗ്യസ്മരണാർഹനായ ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവുമായി ബന്ധപ്പെട്ട ചോദ്യങ്ങളാണ് നൽകിയിരിക്കുന്നത്.
ഇത് ഒരു പേപ്പറിൽ വരച്ച് ശരിയുത്തരങ്ങൾ എഴുതി ഫോട്ടോ എടുത്തു അയക്കുക.
നിങ്ങളുടെ പേര്, പഠിക്കുന്ന ക്ലാസ്സ്, ഇടവക, വൈദിക ജില്ല എന്നിവ എഴുതാൻ മറക്കരുത്.
അയക്കേണ്ട EMAIL ID :- malankarabalantvm@gmail.com
അവസാന തീയതി : 2021 നവംബർ 10

**വലത്തോട്ട്**

(1) ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവിന്റെ മാമ്മോദീസാ പേര്?

(2) 33-ാം വയസ്സിൽ ബനഡിക്ട് അച്ചൻ പ്രിൻസിപ്പലായി നിയമിക്കപ്പെട്ട കോളേജ്?

(3) പിതാവ് വൈദികപഠനം പൂർത്തിയാക്കിയ സെമിനാരി?

(4) വികലാംഗരുടെ സംരക്ഷണത്തിനു വേണ്ടി തിരുമേനി പ്രസിഡന്റായി തിരുവനന്തപുരത്ത് ആരംഭിച്ച സ്ഥാപനം?

(5) പിതാവിന്റെ കബറിടം സ്ഥിതി ചെയ്യുന്ന സ്ഥലം?

| | | | | | | |
|---|---|---|---|---|---|---|
| 2 | | | | | | 7 |
| | * | 6 | * | 5 | | |
| | * | | * | * | * | |
| 1 | | | | | * | 11 |
| * | 9 | | * | 10 | 8 | |
| 12 | | | * | | | |
| | | | * | | | |
| | 3 | | | | XII | |
| 4 | | | | | * | |

**താഴോട്ട്**

(2) പിതാവ് കേരളത്തിലെത്തിച്ച അപൂർവ്വ വൃക്ഷം?

(6) ഗ്രിഗോറിയോസ് എന്ന പേരിന്റെ അർത്ഥം?

(7) പിതാവിന്റെ മെത്രാഭിഷേക പ്രതിജ്ഞാ വാക്യം - ''........ മമദീപം''

(8) പിതാവിനെ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അദ്ധ്യക്ഷനായി നിയമിച്ച മാർപാപ്പ?

(9) രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ മഹായോഗങ്ങളിൽ ഗ്രിഗോറിയോസ് പിതാവ് പ്രസംഗിച്ച ഭാഷ?

(10) കലാപരിശീലനം ലക്ഷ്യമാക്കി പിതാവ് സ്ഥാപിച്ച കമ്മ്യൂണിക്കേഷൻ?

(11) പിതാവിനെ പ്രകീർത്തിച്ചുകൊണ്ട് പിതാവിന്റെ തന്നെ മുഖചിത്രത്തോടുകൂടി വിശേഷാൽ പതിപ്പ് ഇറക്കിയ കമ്മ്യൂണിസ്റ്റ് വാരിക?

(12) മെത്രാൻ സ്ഥാനം ഏറ്റപ്പോൾ 'രണ്ടാമനില്ലാത്ത ഒന്നാമൻ' എന്ന് പിതാവിനെ വിശേഷിപ്പിച്ച പത്രം?

## കഴിഞ്ഞ ലക്കത്തിലെ വിജയി

**ശ്രദ്ധ സുരേഷ്**

**ഇടവക : കുറ്റിയാനി**

**ജില്ല : കഴക്കൂട്ടം**

**കഴിഞ്ഞ ലക്കത്തിലെ ഉത്തരം**

| | | | | | |
|---|---|---|---|---|---|
| | 9 ചെ | 4 പ | ട്ടം | | |
| | സ്റ്റ | 1 പാ | ള | യം | |
| | ർ | ലി | 5 ഡ | ബ്ലി | ൻ |
| 2 കോ | ട്ട | യം | 3 കാ | ഹ | ളം |
| ട | ൻ | 6 ബ | 7 ചാ | 10 പോ | 13 വ |
| ഞ്ചേ | 12 ജോ | ഥ | ക്കോ | മ്പി | ള്ള |
| രി | ൺ | നി | കി | ഡോ | ത്തോ |
| 11 തി | പോ | 8 പീ | ളീ | ർ | ശ് |
| രു | ശ് | യൂ | ലേ | | |
| വ | II | സ | ത്ത് | | |

# വിശ്വാസസത്യങ്ങൾ



ഫാ. ജോർജ്ജ് താന്നിമൂട്ടിൽ

കുഞ്ഞുമക്കളെ,

എല്ലാവർക്കും സുഖമല്ലേ. കഴിഞ്ഞ ലക്കങ്ങളിൽ അച്ചൻ പറഞ്ഞ കാര്യങ്ങൾ എല്ലാവർക്കും മനസ്സിലായി എന്ന് കരുതുന്നു. അതിന്റെ തുടർച്ചയെന്നോണം നമ്മൾ ഈ ലക്കത്തിൽ ചിന്തിക്കുന്നത് തിരുസഭയെക്കുറിച്ചും അതിന്റെ ചതുർവിധ ലക്ഷണങ്ങളെക്കുറിച്ചുമാണ്.

പ്രിയപ്പെട്ട കുഞ്ഞുങ്ങൾക്ക് അറിയാമോ, എന്താണ് തിരുസഭ? ഒറ്റവാക്കിൽ പറഞ്ഞാൽ ദൈവജനമെന്നോ, വിശ്വാസികളുടെ സമൂഹം എന്നോ നമുക്ക് ഉത്തരം പറയാം. എന്നാൽ വി. ഗ്രന്ഥത്തിൽ തിരുസഭയെക്കുറിച്ച് ഇങ്ങനെ പറയുന്നു. '' സഭ ക്രിസ്തുവിന്റെ ശരീരമാണ്'' (എഫേസോസ് 5:23). ഈ ദൈവീകരഹസ്യം വി. ഗ്രന്ഥത്തിൽ ഉടനീളം നമുക്ക് കാണാൻ കഴിയും. നിഖ്യാ കോൺസ്റ്റാന്റിനോപ്പിൾ വിശ്വാസപ്രമാണം അനുസരിച്ച് തിരുസഭയ്ക്ക് ചതുർവിധ ലക്ഷണങ്ങളാണ് ഉള്ളത്. ഏകം, പരിശുദ്ധം, ശ്ലൈഹികം, സാർവത്രികം എന്നിവയാണവ. ഈ ലക്ഷണങ്ങൾ വി. ഗ്രന്ഥത്തിലും പാരമ്പര്യത്തിലും അധിഷ്ഠിതം ആണോ എന്ന് പരിശോധിക്കുകയാണ് ഈ ലക്കത്തിന്റെ ലക്ഷ്യം.

## 1. സഭ ഏകമാണ് :-

ഏക രക്ഷകനായ യേശുവിനാൽ സ്ഥാപിക്കപ്പെട്ട ഏക രക്ഷാമാർഗ്ഗം എന്ന അർത്ഥത്തിൽ സഭ ഏകമാണ് എന്ന് പറയുന്നു. മാത്രമല്ല സഭ ഏകമാണ് എന്ന് പറയുന്നതിലൂടെ സഭയുടെ ആന്തരികമായ ഏകത്വവും അവിഭാജ്യതയും വ്യക്തമാക്കുന്നു. രണ്ടാം വത്തിക്കാൻ കൗൺസിൽ സഭയുടെ ഏകത്വത്തെ വിശ്വാസത്തിലെ ഏകത്വം, കൂട്ടായ്മയിലെ ഏകത്വം എന്നിങ്ങനെ രണ്ടായി തിരിച്ചിരിക്കുന്നു. വിശ്വാസത്തിലെ ഏകത്വം എന്നു പറഞ്ഞാൽ വിശ്വാസസത്യങ്ങളായി സഭ പഠിപ്പിക്കുന്നവയെ സകല വിശ്വാസികളും അംഗീകരിക്കുകയും ഏറ്റുപറയുകയും ചെയ്യുന്നു.

ഉദാ: മാതാവിന്റെ നിത്യകന്യകത്വം, ദൈവമാതാവ്, ഈശോയുടെ മനുഷ്യാവതാരം തുടങ്ങിയവ എല്ലാ വിശ്വാസികളും ഒരുപോലെ വിശ്വസിക്കുന്നു, ഏറ്റുപറയുന്നു. ഇനിയും കൂട്ടായ്മയുടെ ഏകത്വം എന്നു പറഞ്ഞാൽ ശ്രേണീപരമായ ഐക്യം എന്നതാണ് ഉദ്ദേശിക്കുന്നത്. അതായത് മാർപാപ്പയുടെ പ്രബോധനത്തെ സകല മെത്രാന്മാരും, മെത്രാന്മാരുടെ പ്രബോധനത്തെ സകല വൈദികരും, അൽമായരും സ്വീകരിച്ച് അതനുസരിച്ച് പ്രവർത്തിക്കുന്നു. ഇപ്രകാരമുള്ള ശ്രേണീപരമായ ഐക്യം വിശ്വാസികളെ വരപ്രസാദത്തിലും, ആരാധനാ അനുഷ്ഠാനങ്ങളിലും, സമൂഹജീവിതത്തിലും ഒരുമിപ്പിക്കുന്നു. സഭ ഏകമാകുന്നത് വി. ഗ്രന്ഥാധിഷ്ഠിതമാണ്. 1 കോറി.12:12-14 വരെയുള്ള തിരുവചനങ്ങളിൽ ശരീരം ഒന്നാണെങ്കിലും അതിൽ പല അവയവങ്ങൾ ഉണ്ടെന്ന് പറയുന്നു.

ശരീരാവയവങ്ങൾ തമ്മിലുള്ള ഐക്യത്തെക്കുറിച്ച് പറയുന്നതിലൂടെ സഭയുടെ ഏകത്വത്തെ കുറിച്ചാണ് പൗലോസ് ശ്ലീഹാ വളരെ വിശദമായി പ്രസ്താവിക്കുന്നത്. ഇങ്ങനെ വി. ഗ്രന്ഥത്തിൽ അനേകം സ്ഥലത്ത് സഭയുടെ ഏകത്വത്തെക്കുറിച്ച് പ്രതിപാദിക്കുന്നു.

സഭയുടെ ഏകത്വത്തിന്റെ ഏറ്റവും ആരാധനാപരമായ ഘടകം പത്രോസിന്റെ പ്രഥമതയും പ്രാധാന്യവുമാണ്. രണ്ടാം വത്തിക്കാൻ കൗൺസിൽ പറയുന്നു. സകല വിശ്വാസികളും വിശ്വാസത്തിന്റെ ഐക്യത്തിലും കൂട്ടായ്മയിലും നിലനിൽക്കാനായി അപ്പസ്തോലഗണത്തിന്റെ തലവനായി പത്രോസിനെ നിയമിച്ചു.

സഭയുടെ ഏകത്വത്തെക്കുറിച്ചുള്ള ലെയോ പതിമൂന്നാമൻ മാർപാപ്പയുടെ 'സാതിസ് കോഗ്ഞ്ഞീതും' എന്ന ചാക്രികലേഖനത്തിലും പത്രോസിന്റെ സ്ഥാനാരോഹണവും സഭയുടെ ഏകത്വവും തമ്മിലുള്ള ബന്ധത്തെപ്പറ്റി വ്യക്തമായി പ്രതിപാദിക്കുന്നു. മേൽപ്പറഞ്ഞ വസ്തുതകളിൽ നിന്നും സഭയുടെ ചതുർവിധ ലക്ഷണങ്ങളിൽ ഒന്നാമതായ 'ഏകത്വം' എന്നതിനെപ്പറ്റി, കൂട്ടുകാർക്ക് ആധികാരികമായി മനസ്സിലായി എന്ന് അച്ചൻ കരതുന്നു. മറ്റ് 3 സഭാ ലക്ഷണങ്ങൾ വരുന്ന മാസങ്ങളിലെ പംക്തികളിൽ നമുക്ക് പരിചയപ്പെടാം. ഏകമായ സഭയുടെ അംഗങ്ങളായ നമുക്ക് ഐക്യത്തോടെ മുന്നേറാം. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.

---

*ഈശോയാണ് എന്റെ ശക്തികേന്ദ്രം. ഈശോ യിലൂടെ മാത്രമേ എനിക്ക് എന്തെങ്കിലും നേടാനാകൂ. ഇതൊരു തിരിച്ചറിവാണ്. മാനവ ഹൃദയങ്ങളെ ദൈവാലയങ്ങളായി തീർക്കുന്ന ദിവ്യകാരുണ്യ സ്നേഹത്തിന്റെ മുമ്പിലായിരുന്ന് നമുക്കും ഈശോയോട് പറയാം നീ മാത്രം മതിയെനിക്ക്. ഈശോയെ*

*നീയില്ലാതെ എനിക്കൊന്നും നേടാനാകില്ല,*
*എന്നാൽ നീ എന്നോട് കൂടെയായിരുന്നാൽ*
*പിന്നെ ഞാനെന്തിന് പേടിക്കണം?*
*എല്ലാറ്റിനുമുപരിയായി*
*ദിവ്യകാരുണ്യ ഈശോയെ,*
*നിന്നെ ഞാൻ സ്നേഹിക്കുന്നു*



## "ഈശോയാണ് എന്റെ പ്രിയ കൂട്ടുകാരൻ. ദിവ്യകാരുണ്യം എന്റെ ശക്തികേന്ദ്രവും"

**വാഴ്ത്തപ്പെട്ട കാർലോ അക്യൂട്ടീസ്**

ചിത്രകഥ

# എന്റെ സ്വന്തം മാർ ഈവാനിയോസ് പിതാവ്

ഉണ്ണി അമ്മയമ്പലം

വീട്ടിൽ നിന്നു രാവിലെ സ്കൂളിലേക്കു പോകുമ്പോഴും അവിടെ നിന്നു വൈകിട്ട് വീട്ടിലേക്കു മടങ്ങുമ്പോഴും പുതിയ കാവ് ദൈവാലയത്തിൽ കയറി കുറച്ചുനേരം പ്രാർത്ഥിക്കുന്ന പതിവ് കീവറീച്ചനുണ്ടായിരുന്നു.

എന്റെ ദൈവമേ.... എന്റെ കർത്താവേ..... എന്നെ അവിടുത്തെ സ്വന്തമാക്കി മാറ്റണമേ.

ഒരിക്കൽ ജ്വരം ബാധിച്ച് കീവറീച്ചൻ കിടപ്പിലായി. പരുമല മാർഗ്രിഗോറിയോസ് തിരുമേനി അടുത്തുള്ള ദൈവാലയത്തിലുള്ള വിവരം കീവറീച്ചനറിഞ്ഞു.

അപ്പച്ചാ, എന്നെ പള്ളിയിലേക്ക് എടുത്തു കൊണ്ടു പോകണം. പരുമല തിരുമേനി തലയിൽ കൈവച്ചു പ്രാർത്ഥിച്ചാൽ ഉറപ്പാ രോഗം ഭേദമാകും.

കുട്ടിയുടെ വിശ്വാസം ഫലിച്ചു. തിരുമേനി പ്രാർത്ഥിച്ചു. അവന്റെ രോഗം സൗഖ്യമായി.

കൊച്ചു കീവറീച്ചന്റെ ഗ്രാമീണ വിദ്യാഭ്യാസം പൂർത്തിയായി. ഒരു ദിവസം.

എടീ അന്നാമ്മേ, നമ്മുടെ മോൻ ഒരു കൃഷിക്കാര നായാൽ മതി.

ഏയ്... അവനെ ഇനിയും പഠിപ്പിക്കണം. അവൻ ഒരു അച്ചനാകണമെന്നാ എന്റെ ആഗ്രഹം.




തുടരും...



തയ്യാറാക്കിയത് : സി. അഞ്ജന ഡിഎം.

1. തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ ആർച്ച് ബിഷപ്പായി ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയെ നിയമിച്ചതെന്ന്?

1955 ജനുവരി 27

2. ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയെ കേരളീയ സമൂഹത്തിന് പ്രിയങ്കരനാക്കിയ പ്രവർത്തനമെന്തായിരുന്നു?

സാമൂഹ്യക്ഷേമ പ്രവർത്തനങ്ങൾ

3. ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി പങ്കെടുത്ത 20-ാം നൂറ്റാണ്ടിലെ സുന്നഹദോസ്?

രണ്ടാം വത്തിക്കാൻ സുന്നഹദോസ്

4. ഭാരത ക്രൈസ്തവ മേലദ്ധ്യക്ഷന്മാരിൽ കർഷക സ്നേഹിയായ മെത്രാൻ എന്നറിയപ്പെട്ടതാര്?

ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി

5. ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി കേരളത്തിലെത്തിച്ച അപൂർവ്വ വൃക്ഷം?

മാഞ്ചിയം

6. ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി കാലം ചെയ്തതെന്ന്?

1994 ഒക്ടോബർ 10

7. വി. കൊച്ചുത്രേസ്യായെ വിശുദ്ധയായി പ്രഖ്യാപിച്ച മാർപാപ്പ?

പതിനൊന്നാം പീയൂസ് മാർപാപ്പ

8. വി. കൊച്ചുത്ര്യേസ്യായ്ക്ക് കത്തോലിക്കാസഭ ഏതു പദവി നൽകിയാണ് ബഹുമാനിക്കുന്നത്?

വേദപാരംഗത

9. ഫ്രാൻസിസ്കൻ സന്യാസ സഭകളുടെ സ്ഥാപകൻ?

വി. ഫ്രാൻസിസ് അസ്സീസി

10. വി. ഫ്രാൻസിസ് അസ്സീസിയുടെ ഓർമ്മത്തിരുന്നാൾ ദിനം?

ഒക്ടോബർ 4

വാർത്തകൾ

## ഒന്നാം സെമസ്റ്റർ പരീക്ഷ

2021-2022 അദ്ധ്യയനവർഷത്തെ ഒന്നാം സെമസ്റ്റർ പരീക്ഷ നവംബർ 21-ാം തീയതി ഞായറാഴ്ച ഉച്ചയ്ക്ക് 2 മണി മുതൽ 4 മണി വരെ അതാത് ഇടവകകളിൽ വച്ച് നടത്തപ്പെടുന്നു. ഇംഗ്ലീഷ് ചോദ്യപേപ്പർ ആവശ്യമായ ഇടവകകൾ അവയുടെ ലിസ്റ്റ് അതിരൂപതാ കാര്യാലയത്തിൽ അറിയിക്കേണ്ടതാണ്. ഉത്തരകടലാസ്സുകൾ മൂല്യനിർണ്ണയം നടത്തി മാർക്കു ലിസ്റ്റ് ഇടവകയിൽ സൂക്ഷിക്കുകയും പ്രൊമോഷൻ രജിസ്റ്ററിൽ രേഖപ്പെടുത്തുകയും വേണം.

## 10,12 ക്ലാസ്സിലെ സർട്ടിഫിക്കറ്റുകൾ

2020-2021 അദ്ധ്യയന വർഷത്തിൽ 10,12 ക്ലാസ്സുകളിൽ പാസ്സായവരുടെ സർട്ടിഫിക്കറ്റുകൾ ജില്ലാ കേന്ദ്രങ്ങളിൽ എത്തിച്ചിട്ടുണ്ട്. ഇതുവരേയും വാങ്ങാത്ത ഇടവകകൾ എത്രയും വേഗം ജില്ലാകേന്ദ്രങ്ങളിൽ നിന്ന് സർട്ടിഫിക്കറ്റുകൾ കൈപ്പറ്റേണ്ടതാണ്.

## സണ്ടേസ്കൂൾ അദ്ധ്യാപക പരിശീലന ക്ലാസ്സ്

5 മുതൽ 8 വരെയുള്ള ക്ലാസ്സുകളിൽ പഠിപ്പിക്കുന്ന മതാദ്ധ്യാപകരുടെ പരിശീലന ക്ലാസ്സ് 3 ഗ്രൂപ്പുകളായി തിരിച്ച് സെപ്റ്റംബർ 12, 19, 26 തീയതികളിലായി നടത്തപ്പെട്ടു. 9 വൈദികജില്ലകളിൽ നിന്നായി 266 മതാദ്ധ്യാപകർ ഈ പരിശീലനക്ലാസ്സിൽ പങ്കെടുത്തു. ക്ലാസ്സുകൾക്ക് നേതൃത്വം നൽകിയ മൂന്നാംമൂട് ഇടവകാംഗവും അതിരൂപതാ എക്സിക്യൂട്ടീവ് അംഗവുമായ ശ്രീ. പ്രദീപ് ജോർജ്ജിന് അതിരൂപതാ മതബോധന കാര്യാലയത്തിന്റെ പേരിലുള്ള പ്രത്യേകമായ നന്ദിയും സ്നേഹവും അറിയിക്കുന്നു. 9 മുതൽ 12 വരെയുള്ള ക്ലാസ്സുകളിൽ പഠിപ്പിക്കുന്ന മതാദ്ധ്യാപകർക്കായി നടത്തപ്പെടുന്ന ക്ലാസ്സിന്റെ ക്രമീകരണങ്ങൾ ചുവടെ ചേർക്കുന്നു. വൈകുന്നേരം 6.30 മുതൽ 7.30 വരെ വെബക്സ് വഴിയാണ് പരിശീലന ക്ലാസ്സ് നടത്തപ്പെടുന്നത്. ഇതുവരേയും പരിശീലന ക്ലാസ്സുകളിൽ പങ്കെടുക്കാൻ സാധിക്കാത്ത മുഴുവൻ അധ്യാപകരും 9 മുതൽ 12 വരെയുള്ള അധ്യാപകർക്കായി നടത്തുന്ന പരിശീലന ക്ലാസ്സുകളിൽ പങ്കെടുക്കേണ്ടതാണ്.

| വൈദികജില്ലകൾ | ക്ലാസ്സ് 9,10,11,12 |
|---|---|
| അടൂർ, അഞ്ചൽ, ആയൂർ, കഴക്കൂട്ടം, കിളിമാനൂർ | - ഒക്ടോബർ 10 ഞായർ |
| കൊട്ടാരക്കര,നെടുമങ്ങാട്, പുനലൂർ, തിരുവനന്തപുരം | - ഒക്ടോബർ 24 ഞായർ |

# സാൻജോസ്

അധ്യാപക വിദ്യാർത്ഥി മത്സരം

**വി. യൗസേഫ് പിതാവിന്റെ വർഷാചരണത്തോടനുബന്ധിച്ച് 4 ഗ്രൂപ്പുകളായി തിരിച്ച് അധ്യാപകർക്കും വിദ്യാർത്ഥികൾക്കുമായി നടത്തിയ ചിത്രരചനാ മത്സരങ്ങളിൽ അതിരൂപതാ തലത്തിൽ സമ്മാനാർഹരായ കുട്ടികളുടേയും അധ്യാപകരുടേയും ലിസ്റ്റ് ചുവടെ ചേർക്കുന്നു.**

# സാൻജോസ് 2

## ചിത്രരചന (ജൂനിയർ)

1st - എയ്ഞ്ചൽ മേരി, പാളയം, തിരുവനന്തപുരം

2nd - ലിയ മേരി, കാരേറ്റ്, കിളിമാനൂർ

3rd - ആഗ്നസ് മരിയ ജോസ്, കൊടുമൺ, അടൂർ

3rd - ജിൻസി ഗിൽബർട്ട്, മേമല, നെടുമങ്ങാട്

## ചിത്രരചന (ഇന്റർമീഡിയറ്റ്)

1st - ആൻ റിയ, ഇടമൺ, പുനലൂർ

2nd - ഹന്ന ജോയി, പട്ടം, തിരുവനന്തപുരം

3rd - അലിൻ എസ് മാത്യു, നിലമേൽ, കിളിമാനൂർ

## ചിത്രരചന (സീനിയർ)

1st - റ്റിൻസി മോനാജി, മഞ്ഞക്കാല, കൊട്ടാരക്കര

2nd - റോഷിൻ ബിജു, ഒഴുകുപാറയ്ക്കൽ, ആയൂർ

3rd - ജിനി മരിയ ബിജു, കരവാളൂർ, അഞ്ചൽ

## ചിത്രരചന (ടീച്ചേഴ്സ്)

1st - സാമുവൽ എം, നടുക്കുന്ന്, കൊട്ടാരക്കര

2nd - അനിൽ തോമസ്, കോട്ടവട്ടം, പുനലൂർ

3rd - സിനോ തോമസ്, കാര്യവട്ടം, കഴക്കൂട്ടം



# നന്ദി

തിരുവനന്തപുരം വൈദിക ജില്ല സൺഡേസ്കൂൾ ഡയറക്ടറായി സ്തുത്യർഹമായ ശുശ്രൂഷ നിർവഹിച്ച ബഹുമാനപ്പെട്ട നെൽസൺ വലിയവീട്ടിൽ അച്ചന് മേജർ അതിഭദ്രാസന വിശ്വാസ പരിശീലന കാര്യാലയത്തിന്റെ ഒരായിരം നന്ദിയും പ്രാർത്ഥനയും അർപ്പിക്കുന്നു.. 🙏🙏🙏

# സ്വാഗതം



തിരുവനന്തപുരം വൈദിക ജില്ല സൺഡേസ്കൂൾ ഡയറക്ടറായി നിയമിതനായ ബഹുമാനപ്പെട്ട ജേക്കബ് കല്ലുവിളയിൽ അച്ചന് മേജർ അതിഭദ്രാസന വിശ്വാസ പരിശീലന കാര്യാലയത്തിന്റെ ഹൃദ്യമായ സ്വാഗതം അർപ്പിക്കുന്നു.. 🌹🌹🌹





കഴക്കൂട്ടം വൈദിക ജില്ല സൺഡേസ്കൂൾ ഡയറക്ടറായി നിയമിതനായ ബഹുമാനപ്പെട്ട ഗീവർഗീസ് എഴുതിയത്ത് അച്ചനും സിസ്റ്റർ ആനിമേറ്ററായി നിയമിക്കപ്പെട്ട ബഹുമാനപ്പെട്ട സിസ്റ്റർ ക്രിസ്റ്റീന തെരേസ ഡി.എമിനും .പ്രാർത്ഥനാ പൂർവ്വമായ സ്വാഗതം.

# ONLINE MEETINGS



# ആർച്ചുബിഷപ്പ്
# ബനഡിക്ട് മാർ ഗ്രിഗോറിയോസ്



| | | |
|---|---|---|
| ജനനം | - | 01.02.1916 |
| നിത്യവ്രത വാഗ്ദാനം | - | 09.06.1941 |
| വൈദികനായത് | - | 24.08.1944 |
| മാർ ഈവാനിയോസ് കോളേജ് | | |
| പ്രഥമ പ്രിൻസിപ്പൽ | - | 1949 |
| റമ്പാൻ സ്ഥാനാഭിഷേകം | - | 27.10.1952 |
| മെത്രാഭിഷേകം | - | 29.01.1953 |
| ആർച്ചുബിഷപ്പ് ആയത് | - | 27.01.1955 |
| പാലിയം സ്വീകരിച്ചത് | - | 14.05.1959 |
| കാലം ചെയ്തത് | - | 10.10.1994 |

